


വിശകലനം
കെ. രാജേശ്വരി

# തടിയുണങ്ങിയ പ്ലാവ് ചുളയില്ലാത്ത ചക്ക

2007 ആഗസ്റ്റ് 2.
കേരള മുസ്‌ലിം ചരിത്രത്തിലെ പരമപ്രധാനമായ ദിവസം. ലീഗ് സംസ്ഥാനകമ്മിറ്റി പി.കെ. കുഞ്ഞാലിക്കുട്ടിയെ ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുത്തു. അബ്ദുന്നാസിർ മഅ്ദനിയല്ല അക്ബർ പാദുഷ വന്നാലും ലീഗുകാർക്കിനി പേടിക്കാനില്ല. പാണക്കാട്ടത്ത് മുഹമ്മദ്ഹാജിയുടെ മകന് പകരംവെക്കാൻ മറ്റേത് നേതാവുണ്ട് മുസ്‌ലിംലീഗിൽ? സി.എച്ചിൻെറ മകനെയും നഹ സായ്‌വിൻെറ മകനെയും കൂട്ടി മൂന്നുകൊണ്ട് ഗുണിച്ചാലും അരകുഞ്ഞാപ്പയാകില്ല.

**2007** ആഗസ്റ്റ് 1. കേരള മുസ്‌ലിം രാഷ്ട്രീയ ചരിത്രത്തിലെ ഒരു സുപ്രധാന ദിനം. ഐ.സി.എസ്. അബ്ദുന്നാസിർ മഅ്ദനി കുറ്റക്കാരനല്ലെന്ന് കോടതി കണ്ടെത്തി. ഒമ്പതര വർഷം നീണ്ട കാരാഗൃഹവാസം അവസാനിച്ചു, മഅ്ദനി കേരളത്തിൽ തിരിച്ചെത്തി.

പത്ര-ദൃശ്യ മാധ്യമങ്ങളും രാഷ്ട്രീയ നിരീക്ഷകരും മനുഷ്യാവകാശ പ്രവർത്തകരും സ്വാഭാവികമായി മഅ്ദനിക്ക് പിന്നാലെ കൂടി. പത്രങ്ങളായ പത്രങ്ങളൊക്കെ മുഖപ്രസംഗമെഴുതി. *മാധ്യമ*ത്തിലും *തേജസി*ലും *സിറാജി*ലും മാത്രമല്ല *മനോരമ*യിലും *മാതൃഭൂമി*യിലും *കേരളകൗമുദി*യിലുമൊക്കെ മഅ്ദനി നിറഞ്ഞുതുളുമ്പി. വികലാംഗനും രോഗിയുമായ ഈ മനുഷ്യന് ആര്, എത്ര നഷ്ടപരിഹാരം നൽകുമെന്ന് മനുഷ്യാവകാശ പ്രവർത്തകർ മാറത്തലച്ചുകരഞ്ഞു. ഇനിയങ്ങോട്ടുള്ള ചികിൽസ സർക്കാർ നടത്തുമെന്ന് ആരോഗ്യമന്ത്രി പ്രഖ്യാപിച്ചു. ശംഖുമുഖം കടപ്പുറത്തെ യോഗം സകല ചാനലുകളും തൽസമയം സംപ്രേഷണം ചെയ്തു. ഇറച്ചിക്കടയിൽ പട്ടിതൂങ്ങിയപോലെ മൂന്നുമന്ത്രിമാർ യോഗത്തിൽ ആദ്യവസാനം പങ്കെടുത്തു.

മഅ്ദനിയുടെ മടങ്ങിവരവിൽ അത്യാവേശം കാണിക്കാതിരുന്ന പത്രം *ചന്ദ്രിക*. ഒന്നാംപേജിൽ വാർത്ത കൊടുത്തു, ലീഗ് നേതാക്കളുടെ സന്തോഷപ്രകടനവും കൊടുത്തു. പിന്നെ മുഖപ്രസംഗവും ചിത്രങ്ങളും പ്രസിദ്ധീകരിച്ചു. മഅ്ദനിയെ തമിഴ്നാട് പൊലീസിന് പിടിച്ചുകൊടുത്തത് നായനാർ സർക്കാറാണെന്ന് അനുസ്മരിപ്പിച്ചു. മഅ്ദനി മഹാനാണെന്നോ മുസ്‌ലിംകളുടെ ഏക രക്ഷകനാണെന്നോ *ചന്ദ്രിക*ക്ക് പണ്ടും അഭിപ്രായമില്ല, ഇപ്പോഴുമില്ല അഭിപ്രായം. തീവ്രവാദത്തിന് ലീഗും *ചന്ദ്രിക*യും എതിരാണ്. ജയിൽമോചിതനായ മഅ്ദനി ഇടതുപക്ഷത്തോടൊപ്പം കൂടി നമ്മുടെ പുരത്തറ മാന്തും എന്ന് തിരിച്ചറിയാനുള്ള വിവേകവും ഉണ്ട്.

മുസ്‌ലിംലീഗിനെ തകർക്കാനുള്ള ശ്രമങ്ങൾ ഇന്നോ ഇന്നലെയോ തുടങ്ങിയതല്ല. സ്വാതന്ത്ര്യസമരകാലത്ത് ലീഗിന് ബദലായി കോൺഗ്രസുകാരായ ചില അഞ്ചാം പത്തികൾ മുസ്‌ലിം മജ്‌ലിസുണ്ടാക്കി. ഏറനാടൻ മാപ്പിളമാർ അസ്സലുള്ളവരാണ്. അവർ മജ്‌ലിസിനെ സുക്കൂത്തുപാടിച്ചു. 1957-60 കാലഘട്ടത്തിൽ കമ്യൂണിസ്റ്റ് സ്വാധീനത്തിൽ പ്രോഗ്രസീവ് മുസ്‌ലിംലീഗുണ്ടായി. അതും ക്ലച്ചുപിടിച്ചില്ല. പോർക്കിറച്ചി ലീ

ഗെന്ന് പരിഹസിക്കപ്പെട്ട് കാലയവനിക ക്ക് പിന്നിൽ മറഞ്ഞു.

ലീഗിലെ സി.എച്ച് ആധിപത്യത്തിനെതിരെയുള്ള കലാപം 1973ലെ പിളർപ്പിൽ കലാശിച്ചു. ബാഫഖി തങ്ങളെ സ്വാധീനിച്ച് മുഹമ്മദ്കോയയെ മന്ത്രിപദത്തിൽനിന്നൊഴിവാക്കാൻ സാധിച്ചെങ്കിലും തൽസ്ഥാനം കരസ്ഥമാക്കാൻ ഉമർ ബാഫഖിക്ക് കഴിഞ്ഞില്ല. വലിയ തങ്ങളുടെ മരണശേഷം പാർട്ടി നേതൃത്വം കൈപ്പിടിയിലൊതുക്കാൻ ചെറിയ മമ്മുക്കേയിക്കോ ബാവാ ഹാജിക്കോ സാധിച്ചില്ല. പൂക്കോയതങ്ങളും ശിഹാബ് തങ്ങളും സി.എച്ചിൻെറ വരുതിയിൽനിന്നു. നമ്പൂതിരിപ്പാടിൻെറ കൈപിടിച്ച് ഉമർ ബാഫഖി തങ്ങൾ പ്രതിപക്ഷത്തേക്ക് നീങ്ങി. ബാവാഹാജിയുടെ സ്പീക്കർ സ്ഥാനം ആടുകടിച്ചത് ലാഭം. അടിയന്തരാവസ്ഥക്കാലത്ത് മമ്മുക്കേയിയും കൂട്ടരും കണ്ണൂർ ജയിലിൽ ഗോതമ്പുണ്ട തിന്ന് സുഖവാസമനുഭവിച്ചു.

1977ലെ തെരഞ്ഞെടുപ്പിൽ കോയാലീഗ് കൊടി നാട്ടി. വിമതന്മാർ നിലംപരിശായി; ബാവാഹാജി തിരൂര് പോയി തൊപ്പിയിട്ടു. സി.എച്ച് പൂർവാധികം ശോഭയോടെ മന്ത്രിസ്ഥാനത്ത് തിരിച്ചെത്തി. 51 ദിവസത്തേക്കാണെങ്കിൽപോലും കേരള സുൽത്താനുമായി. മുഹമ്മദുകോയയുടെയും എം.കെ. ഹാജിയുടെയും കാലശേഷം ലീഗുകൾ രണ്ടും കൂടി ഇമ്മിണി വല്യ ഒന്നായി. ഒരുമക്ക് ഒമ്പതാണ് ബർക്കത്ത്.

കേരളത്തിലെ, വിശിഷ്യ മലബാറിലെ മുസ്‌ലിംകളിൽ മുക്കാലേ മുണ്ടാണിയും സുന്നികളാണ്. മുസ്‌ലിംലീഗിൻെറ നേതാക്കളിൽ ഏറിയപങ്കും മുജാഹിദുകളായ സുജായികൾ. ആഴക്കുവെള്ളത്തിൽ മൂഴക്കാളെ പറ്റിക്കുന്ന പരിപാടിക്കെതിരെ സുന്നിവികാരം ആളിക്കത്തി. 1983ാമാണ്ടിൽ മുസ്‌ലിം ഡെമോക്രാറ്റിക് പാർട്ടി രൂപവത്കൃതമായി. 1984ലെ മഞ്ചേരി ഉപതെരഞ്ഞെടുപ്പിൽ എം.ഡി.പി വീരചരമം പ്രാപിച്ചു.

സമസ്ത കേരള ജംഇയ്യത്തുൽ ഉലമയിലെ പിളർപ്പ് ലീഗ് നേതൃത്വത്തിന് തലവേദനയുണ്ടാക്കി. പാണക്കാട്ട് തങ്ങന്മാർ ഇ.കെ. അബൂബക്കർ മുസ്‌ലിയാർക്കും ഔദ്യോഗിക വിഭാഗത്തിനുമൊപ്പം ഉറച്ചുനിന്നു. ആൾസ്വാധീനം കൂടുതലുള്ള എ.പി. അബൂബക്കർ മുസ്‌ലിയാർ കടുത്ത ലീഗ് വിരോധിയായി, മാർക്സിസ്റ്റ് പാളയത്തിൽ കുടിയേറി. വിമതവിഭാഗം അരിവാൾ സുന്നികൾ എന്ന് അറിയപ്പെട്ടു. എ.പി വിഭാഗത്തെ വത്തക്ക സുന്നികളെന്ന് ലീഗുകാർ പരിഹസിച്ചു. തണ്ണിമത്തൻ പോലെ പുറം പച്ച, അകം ചുവപ്പ്.

കമ്യൂണിസ്റ്റ് പാർട്ടികളും കാന്തപുരം മുസ്‌ല്യാരും ഒത്തുപിടിച്ച് ശ്രമിച്ചിട്ടും മുസ്‌ലിംലീഗിൻെറ കനത്ത പോർച്ചട്ടയിൽ ഒരു പോറലെങ്കിലും ഏൽപിക്കാൻ കഴിഞ്ഞില്ല. യു.ഡി.എഫ് തകർന്നടിഞ്ഞ 1987ൽ പോലും മലപ്പുറം കോട്ട കുലുങ്ങിയില്ല. തൊണ്ണൂറുകളുടെ തുടക്കത്തിൽ മണ്ഡൽ കമീഷൻ റിപ്പോർട്ടും കുവൈത്ത് യുദ്ധവും അൽപം കുഴപ്പമുണ്ടാക്കിയെങ്കിലും 1991ൽ ലീഗ് അധികാരത്തിൽ തിരിച്ചെത്തി. അതും കനപ്പെട്ട വകുപ്പുകളോടെ.

ഹാജി അബ്ദുസത്താർ സേട്ട്, അബ്ദുറഹ്മാൻ ആലിരാജ, സി.പി. മമ്മുക്കേയി, ബി. പോക്കർസാഹിബ്, കെ.എം. സീതിസാഹിബ്, കെ. ഉപ്പിസാഹിബ് മുതലായ ഗംഭീരന്മാർ ചേർന്നാണ് 1937ൽ മലബാർ ജില്ലാ മുസ്‌ലിംലീഗ് കമ്മിറ്റിയുണ്ടാക്കിയതും അതിനടുത്തവർഷം *ചന്ദ്രിക* പ്രസിദ്ധീകരിക്കാൻ തുടങ്ങിയതും. ആലിരാജാവിൻെറ മരണത്തിനും സത്താർസേട്ടുവിൻെറ പാക്കിസ്ഥാൻ പൗരത്വ സ്വീകരണത്തിനും ശേഷവും മലബാറിൽ ലീഗിന് സുശക്തമായ നേതൃനിര ഉണ്ടായിരുന്നു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം സയ്യിദ് അബ്ദുറഹ്മാൻ ബാഫഖി തങ്ങളും ശിഷ്യൻ മുഹമ്മദ്കോയയും പാർട്ടിയെ നയിച്ചു.

1971ൽ ബാഫഖി തങ്ങളും 1984ൽ സി.എച്ച്. മുഹമ്മദ്കോയയും കണ്ണടച്ചു. സി.എച്ചിനുശേഷം ആര് എന്ന ചോദ്യം ലീഗിനെ തുറിച്ചുനോക്കി. 1984ൽ അവുക്കാദർകുട്ടിനഹ പാർലമെൻററിപാർട്ടി ലീഡറായി, ഉപമുഖ്യമന്ത്രിയും. 1987ൽ ബാവാഹാജിയായി നിയമസഭാകക്ഷി നേതാവ്. 1991ൽ പാവം ഹാജിക്ക് സീറ്റേ കിട്ടിയില്ല. ഇ. അഹമ്മദിനെ അഖിലേന്ത്യാ നേതാവാക്കി പാർലമെൻറിലേക്കയച്ചു. പി.എം. അബൂബക്കറും യു.എ. ബീരാനും തഴയപ്പെട്ടു. മുസ്‌ലിംലീഗിൽ പുതിയ സൂര്യനുദിച്ചു–പി.കെ. കുഞ്ഞാലിക്കുട്ടി. മലപ്പുറത്തുകാരുടെ സ്വന്തം കുഞ്ഞാപ്പ. നിയമസഭാകക്ഷി നേതാവും വ്യവസായമന്ത്രിയും. ശിഹാബ് തങ്ങളുടെ വാൽസല്യഭാജനം, കരുണാകരൻെറ വലംകൈ.

ഏതാണ്ട് ഇതേ കാലത്ത് തെക്കേ ചക്രവാളത്തിൽ ശുക്രനക്ഷത്രമുദിച്ചു–അബ്ദുന്നാസിർ മഅ്ദനി. അത്യുജ്ജ്വലപ്രസംഗകൻ, കടുത്ത ലീഗ് വിരോധി. ആർ.എസ്.എസ് മാതൃകയിൽ ഇസ്‌ലാമിക സേവക്സംഘ് രൂപവത്കരിച്ചു. നാടൊട്ടുക്ക് നടന്ന് സിറാജുന്നിസയെക്കുറിച്ച് പ്രസംഗിച്ചു. മഅ്ദനി ഉസ്താദിൻെറ വഅള് കേൾക്കാൻ ആളേറെക്കൂടി. താടിയും മോടിയുമുള്ള സുജായികളത്രയും ലീഗിൽ തുടർന്നെങ്കിലും പണിയും തൊരവുമില്ലാത്ത ചെറുബാല്യക്കാർ കുറേപ്പേർ അയ്യെസ്സായി കവാത്തടിച്ചുനടന്നു. ഉസ്താദിനെതിരെ ഒട്ടേറെ കേസുകളുണ്ടായി. ആർ.എസ്.എസുകാരുടെ ആക്രമണത്തിൽ മഅ്ദനിയുടെ വലതുകാൽ പോയി. ഇന്ത്യാ രാജ്യത്തെ മൊത്തം മുസ്‌ലിംകളെയും രക്ഷിക്കാൻ ഇറങ്ങിപ്പുറപ്പെട്ടയാൾക്ക് സ്വന്തം കാൽപോലും കാത്തുസൂക്ഷിക്കാൻ കഴി

പി.ഡി.പി പോലെ കേവലം ഒരാൾക്കൂട്ടമല്ല മുസ്‌ലിംലീഗ്. സുസംഘടിതമായ ഒരു രാഷ്ട്രീയപാർട്ടി. കുഞ്ഞാലിക്കുട്ടിക്ക് സമശീർഷനല്ല, മഅ്ദനി. കുഞ്ഞാപ്പക്ക് കുഞ്ഞാപ്പയുടെ വഴി, മഅ്ദനിക്ക് മഅ്ദനി മാർഗം. പശു നിൽക്കുന്നിടത്ത് പശുവും അമ്മോശൻ നിൽക്കുന്നിടത്ത് അമ്മോശനും നിൽക്കുന്നതാണ് ഉചിതം. കുഞ്ഞാലിക്കുട്ടി ശൈലി മാറ്റുമോ എന്ന് ചോദിക്കുന്നവരുണ്ട്. ബദർ മുഴുവൻ പാടിക്കേട്ടശേഷം അബുജാഹിൽ ദീനിൽകൂടിയോ എന്ന് ചോദിക്കുന്നത് പോലെയാണത്.



പാണ്ടിക്കടവത്ത് കുഞ്ഞാപ്പയുടെ പതനം പഴുപ്ലാച്ചക്കയുടേതുപോലെ പരിതാപകരമായിരുന്നു. ആദ്യം കാക്ക കൊത്തി. പിന്നെ അണ്ണാൻ തുരന്നു. മഴ പെയ്തു വെള്ളമിറങ്ങി കുരു മുളച്ചു. ചീഞ്ഞളിഞ്ഞ് ഈച്ചയാർത്തു. ഒടുവിൽ നിലത്തുവീണ് പൊട്ടി. മകൻെറ നിക്കാഹ് കഴിയുംവരെ പിടിച്ചുനിന്നു. പിന്നെ രാജിക്കത്ത് കൊടുത്ത് കൊടപ്പനക്കലേക്ക് തിരിച്ചുചെന്നു. സാക്ഷികൾ കൂറുമാറി, പ്രോസിക്യൂട്ടർ പ്രതിഭാഗം ചേർന്നു. കേസ് ഐസ്ക്രീം പോലെ അലിഞ്ഞുപോയി. കുഞ്ഞാപ്പ പുലിയാണെന്ന് ലീഗുകാർ പാടിനടന്നു. പിന്നീട് തെരഞ്ഞെടുപ്പ് തോറ്റതിൻെറ ഉത്തരവാദിത്തം കുഞ്ഞാലിക്കുട്ടി സാഹിബിനാണെന്ന് ചില ലോക ഹറാമികൾ കണ്ടുപിടിച്ചു. പാണ്ടിക്കടവത്ത് കുഞ്ഞാപ്പ ന്യായവാദത്തിനൊന്നും നിന്നില്ല. ലീഗിൻെറ ജനറൽ സെക്രട്ടറിപദം ചുമ്മാ ഒഴിഞ്ഞുകൊടുത്തു.

ഞ്ഞില്ലെന്ന് മന്ത്രി മുസ്തഫ പരിഹസിച്ചു.

1992 ഡിസംബർ 6. കറുത്ത ഞായറാഴ്ച. ബാബരി മസ്ജിദിൻെറ മിനാരങ്ങൾ തകർന്നു. പിന്നാലെ ഐ.എസ്.എസ് നിരോധിക്കപ്പെട്ടു, മഅ്ദനി ഒളിവിൽ പോയി. ഒളിവിലിരുന്നുകൊണ്ട് ഐ.എസ്.എസ് പിരിച്ചുവിട്ട മഅ്ദനി, വെളിയിൽ വന്ന് പീപ്പിൾസ് ഡെമോക്രാറ്റിക് പാർട്ടി രൂപവത്കരിച്ചു. മുസ്‌ലിം-പിന്നാക്ക-ദലിത് ഐക്യത്തിൻെറ പ്രവാചകനായാണ് ഉസ്താദിനെ പിന്നെ നാം കാണുന്നത്. ബാബരി മസ്ജിദ് പൊളിച്ചത് ബി.ജെ.പി, പൊളിക്കാൻ കൂട്ടുനിന്നത് കോൺഗ്രസ്, ഒത്താശ ചെയ്തത് മുസ്‌ലിംലീഗ്. നരസിംഹറാവുവിനെ ദജ്ജാലിനോടുപമിക്കുന്ന മഅ്ദനിയുടെ മുസ്‌ലിംലീഗ് മറുപടി പറയണം എന്ന പ്രസംഗക്കാസറ്റ് കച്ചവടത്തിൽ റെക്കോർഡിട്ടു. ഭരണത്തിൻെറ തിരക്കിൽ മഅ്ദനിക്ക് മറുപടി പറയാൻ ലീഗുകാർക്കെവിടെ സമയം, സൗകര്യം? ചുളയില്ലാത്ത ചക്കയാണ് പി.ഡി.പിയെന്ന് കുഞ്ഞാലിക്കുട്ടി പരിഹസിച്ചു.

പള്ളി പൊളിഞ്ഞപ്പോഴും കുഞ്ഞാപ്പയും കൂട്ടരും മന്ത്രിക്കസേരയിൽ അള്ളിപ്പിടിച്ചിരുന്നു. കോൺഗ്രസ് ബന്ധം പുനഃപരിശോധിക്കണം എന്ന് ഇബ്രാഹിം സുലൈമാൻസേട്ട് അഭിപ്രായപ്പെട്ടപ്പോൾ കുഞ്ഞാപ്പ കുപിതനായി. പള്ളി വേറെ, സ്രാമ്പി വേറെ. മന്ത്രിസ്ഥാനമില്ലാതെ ദുനിയാവുമില്ല, ആഖിറവുമില്ല. വ്രണിതഹൃദയനായ സേട്ടുസാഹിബ് ലീഗിൻെറ പടിക്ക് പുറത്തായി. നിരാശാബാധിതരായ ബഷീറാനും അബൂബക്കറും സേട്ടിനൊപ്പം പോയി.

കലങ്ങിയ വെള്ളത്തിൽ മീൻപിടിക്കാൻ കമ്യൂണിസ്റ്റുകാരോളം വിരുത് മറ്റാർക്കുമില്ല. നാഷനൽ ലീഗ് ദേശീയം, യൂനിയൻ ലീഗ് വർഗീയമെന്ന് മാർക്സിസ്റ്റാചാര്യൻ ഗ്രന്ഥം നോക്കി കണ്ടുപിടിച്ചു, മഅ്ദനിയെ മഹാത്മാഗാന്ധിയോടുപമിച്ചു. ഒറ്റപ്പാലം ഉപതെരഞ്ഞെടുപ്പിൽ പി.ഡി.പിയും ഐ.എൻ.എല്ലും ഇടതുപക്ഷത്തെ സഹായിച്ചു. സർവാദരണീയനായ പാണക്കാട് മുഹമ്മദലി ശിഹാബ് തങ്ങൾ നൂറിലേറെ വേദികളിൽ പ്രസംഗിച്ചിട്ടും ഐക്യമുന്നണി സ്ഥാനാർഥി അതിഭയങ്കര തോൽവി ഏറ്റുവാങ്ങി. ഗുരുവായൂരിൽ ഒറ്റപ്പാലം ആവർത്തിച്ചു. പി.ഡി.പി പിടിച്ച വോട്ട് ലീഗിൻെറ കുഴി തോണ്ടി; അബ്ദുസ്സമദ് സമദാനിയെ തോൽപിച്ച് ഇടതുസ്വതന്ത്രൻ പി.ടി. കുഞ്ഞുമുഹമ്മദ് തിരുവനന്തപുരത്തേക്ക് വണ്ടികയറി. സമദാനിയെ രാജ്യസഭാംഗമാക്കിക്കൊണ്ട് കുഞ്ഞാലിക്കുട്ടി ഗുരുവായൂർക്കാരെ തോൽപിച്ചു.

ഒറ്റപ്പാലം, ഗുരുവായൂർ തോൽവികളുടെ പാപഭാരം കരുണാകരൻെറ മേൽ ചുമത്തി കുഞ്ഞാലിക്കുട്ടി തടി സലാമത്താക്കി. കാരണവരുടെ സ്ഥാനത്ത് ആദർശധീരൻ വന്നിട്ടും ലീഗുകാരുടെ 'വികസന'നയത്തിന് യാതൊരു മാറ്റവും ഉണ്ടായില്ല. മൽസരിക്കാൻ തിരൂരങ്ങാടി സീറ്റ് കിട്ടിയതോടെ അന്തപ്പൻെറ തല തികച്ചും കുഞ്ഞാപ്പയുടെ കക്ഷത്തിലായി. പി.ഡി.പിയും ഐ.എൻ.എല്ലും വെവ്വേറെ സ്ഥാനാർഥികളെ നിറുത്തി ഗണ്യമായി വോട്ടു പിടിച്ചെങ്കിലും ആൻറണിയെ തോൽപിക്കാൻ കഴിഞ്ഞില്ല.

1996ലെ തെരഞ്ഞെടുപ്പിൽ ഒറ്റക്ക് മൽസരിച്ച പി.ഡി.പി ചുള പോയിട്ട് പൊല്ല പോലുമില്ലാത്ത ചക്കയെന്ന് തെളിഞ്ഞു. എല്ലാ സീറ്റിലും മഅ്ദനിപാർട്ടിക്ക് ജാമ്യസംഖ്യ നഷ്ടമായി. ഇടതരുമായി ധാരണയിൽ മൽസരിച്ചിട്ടും നാഷനൽ ലീഗ് നിലംതൊട്ടില്ല. യൂനിയൻ ലീഗിന് തിരു-കൊച്ചി മണ്ഡലങ്ങൾ നഷ്ടമായെങ്കിലും മലപ്പുറം കോട്ട സുരക്ഷിതം, നിയമസഭാകക്ഷിക്ക് അമരക്കാരൻ പാണ്ടിക്കടവത്തു കുഞ്ഞാപ്പ.

1998ലെ ലോക്സഭാ തെരഞ്ഞെടുപ്പിന് തൊട്ടുമുമ്പായാണ് കോഴിക്കോട് ഐസ്ക്രീം പാർലർ പെൺവാണിഭക്കേസ് പുറത്തുവരുന്നത്. ഈ തെരഞ്ഞെടുപ്പ് കഴിഞ്ഞാൽ ഒരു പ്രമുഖ നേതാവ് ജയിലിലാകുമെന്ന് മഅ്ദനി പ്രസംഗിച്ചുനടന്നു. ഇ.കെ. നായനാരാണ് അക്കാലത്ത് മുഖ്യമന്ത്രി, പി. ശശി പൊളിറ്റിക്കൽ സെക്രട്ടറി. മലക്കുൽ മൗത്തിൻെറ റൂഹിനെ പിടിച്ചവൻ കുഞ്ഞാപ്പ. തെരഞ്ഞെടുപ്പ് കഴിഞ്ഞപ്പോൾ മഅ്ദനി അകത്ത്, കുഞ്ഞാലി പുറത്ത്! കോയമ്പത്തൂർ സ്ഫോടനക്കേസിൽ പ്രതിയായി അന്ന് പിടിക്കപ്പെട്ട മഅ്ദനി പിന്നെ കേരളം കാണുന്നത് 2007 ആഗസ്റ്റ് ഒന്നിനാണ്. അഡ്വക്കറ്റ് ജനറൽ എം.കെ. ദാമോദരൻെറ നിയമോപദേശത്തിൽ ഐസ്ക്രീം കേസ് അട്ടിമറിഞ്ഞു, കുഞ്ഞാലിക്കുട്ടി പ്രതിയായില്ല.

2001ലെ തെരഞ്ഞെടുപ്പാകുമ്പോഴേക്കും മഅ്ദനിക്ക് മാനസാന്തരമുണ്ടായി. ഐക്യജനാധിപത്യമുന്നണിക്ക് പിന്തുണ പ്രഖ്യാപിച്ചു. പി.ഡി.പി പ്രവർത്തകർ വീടുവീടാന്തരം കയറി വോട്ടുപിടിച്ചു: ആൻറണി അധികാരത്തിൽ വന്നാലുടൻ ഉസ്താദിനെ മോചിപ്പിക്കും! ആദർശധീരൻ വീണ്ടും മുഖ്യമന്ത്രിയായി, വികസനനായകൻ വ്യവസായമന്ത്രിയും. മഅ്ദനി ജയിലിൽതന്നെ. പഹയന് പരോൾ കൊടുത്താൽ നാട്ടിൽ സാമുദായിക ലഹളയുണ്ടാകുമെന്ന് പൊലീസ് മേധാവി റിപ്പോർട്ട് കൊടുത്തു.

ലീഗിനകത്ത് കുഞ്ഞാപ്പ പരമശക്തനായി. ഉചിതമായ സമയത്ത് യുക്തമായ തീരുമാനം കൈക്കൊള്ളാൻ സംസ്ഥാനകമ്മിറ്റി ശിഹാബ് തങ്ങളെ ചുമതലപ്പെടുത്തും, തങ്ങൾ എന്ത് തീരുമാനിക്കണമെന്ന് കുഞ്ഞാലിക്കുട്ടി തീരുമാനിക്കും. വ്യവസായ-വിവര സാങ്കേതിക വകുപ്പുകളിൽ വികസനം ജിൽജില്ലായി നടന്നു.

സുലൈമാൻ സേട്ടുവിൻെറ അതേ വിധിയുണ്ടായി ബനാത്ത്‌വാലക്ക്. 2004ലെ തെരഞ്ഞെടുപ്പിൽ അഖിലേന്ത്യാ പ്രസിഡൻറിന് സീറ്റില്ല. അഹമ്മദിനെ പൊന്നാനിക്ക് മാറ്റി, മഞ്ചേരി മജീദിനും രാജ്യസഭാസീറ്റ് കോടീശ്വരൻ വഹാബിനും കൊടുത്തു. ഹംക്കുൽ ബഡ്ക്കൂസുകളായ മഞ്ചേരിക്കാർ മജീദിനെ തോൽപിച്ച് കൈയിൽ വെച്ചുകൊടുത്തപ്പോഴും കുഞ്ഞാലിക്കുട്ടിക്ക് കൂസലുണ്ടായില്ല. കുന്നു കുലുങ്ങും; കുഞ്ഞാപ്പ കുലുങ്ങില്ല. ലോക്സഭാ തെരഞ്ഞെടുപ്പുപരാജയം ആദർശധീരൻെറ പിടലിക്കുവെച്ച് വികസനനായകൻ കൈകഴുകി. കൊരമ്പയിൽ ഹാജി മരിച്ച ഒഴിവിൽ സംസ്ഥാന ജനറൽ സെക്രട്ടറിയുമായി. അന്തപ്പൻെറ സ്ഥാനത്ത് കുഞ്ഞൂഞ്ഞ് വന്നപ്പോഴും ലീഗുകാരുടെ ഖുറൈശിത്തരത്തിന് കുറവേതുമുണ്ടായില്ല.

കുഞ്ഞാലിക്കുട്ടി സായ്‌വ് അങ്ങനെ ബഗ്ദാദിലെ ഖലീഫയെക്കാൾ പ്രതാപത്തിലിരിക്കും കാലത്താണ് റജീനയുടെ പുറപ്പാട്. *ഇന്ത്യാവിഷൻ* പിന്നിൽനിന്നും *മാതൃഭൂമി* മുന്നിൽനിന്നും കുത്തി. വിനീതനെ പിന്തുണക്കാൻ *ചന്ദ്രിക*യല്ലാതെ ഒരു പത്രവും ഉണ്ടായില്ല. സ്വയം പ്രവാചകനായി വിശേഷിപ്പിച്ചപ്പോൾ, ദീനുൽ ഇസ്‌ലാമിനെതിരായ ഗൂഢാലോചന എന്നാക്രോശിച്ചപ്പോൾ മലപ്പുറം കാക്കമാർ വാപൊത്തിച്ചിരിച്ചു.

പാണ്ടിക്കടവത്ത് കുഞ്ഞാപ്പയുടെ പതനം പഴുപ്ലാച്ചക്കയുടേതുപോലെ പരിതാപകരമായിരുന്നു. ആദ്യം കാക്ക കൊത്തി. പിന്നെ അണ്ണാൻ തുരന്നു. മഴ പെയ്തു വെള്ളമിറങ്ങി കുരു മുളച്ചു. ചീഞ്ഞളിഞ്ഞ്

ഈച്ചയാർത്തു. ഒടുവിൽ നിലത്തുവീണ് പൊട്ടി. മകൻെറ നിക്കാഹ് കഴിയുംവരെ പിടിച്ചുനിന്നു. പിന്നെ രാജിക്കത്ത് കൊടുത്ത് കൊടപ്പനക്കലേക്ക് തിരിച്ചുചെന്നു.

സാക്ഷികൾ കൂറുമാറി, പ്രോസിക്യൂട്ടർ പ്രതിഭാഗം ചേർന്നു, തെളിവുകൾ ശങ്കാപങ്കിലമായി. കേസ് ഐസ്ക്രീം പോലെ അലിഞ്ഞുപോയി. കുഞ്ഞാപ്പ പുലിയാണെന്ന് ലീഗുകാർ പാടിനടന്നു. 2006ൽ മാണ്ടിൽ നാരായണപ്പണിക്കർക്ക് സ്വീകാര്യമായ രീതിയിൽ നരേന്ദ്രൻ കമീഷൻ റിപ്പോർട്ട് നടപ്പാക്കി. അനന്തരം നാലകത്ത് സൂപ്പിക്കും ഇസ്ഹാക്ക് കുരിക്കൾക്കും സീറ്റ് നിഷേധിച്ചു. സുരക്ഷിതമായ മലപ്പുറത്തുനിന്ന് എം.കെ. മുനീറിനെ ജയസാധ്യത കുറഞ്ഞ മങ്കടയിലേക്ക് പറഞ്ഞുവിട്ടു. തിരുവമ്പാടി മായിൻഹാജിക്കും കൊടുവള്ളി മുരളിക്കും കൊടുത്തു. കുറ്റിപ്പുറത്ത് പുലിയുടെ മീശപറിക്കാൻ കെ.ടി. ജലീൽ എന്നൊരു ചെറുബാല്യക്കാരൻ കളത്തിലിറങ്ങി. കാന്തപുരം മുസ്ല്യാരു മുതൽ കമലാ സുറയ്യവരെ ജലീലിന് പിന്തുണക്കാർ. ജമാഅത്തെ ഇസ്‌ലാമിയും പി.ഡി.പിയും സംസ്ഥാന വ്യാപകമായി ഇടതുപക്ഷത്തെ പിന്തുണച്ചു. ഒടുവിൽ മുസീബത്തിൻെറ നായ മൂത്താപ്പാനേം കടിച്ചു. മുനീറും മുഹമ്മദ് ബഷീറും തോറ്റു, മുരളിയും മായിൻഹാജിയും തോറ്റു; പാണ്ടിക്കടവത്ത് കുഞ്ഞാപ്പയും തോറ്റു!

തെരഞ്ഞെടുപ്പ് തോറ്റതിൻെറ ഉത്തരവാദിത്തം കുഞ്ഞാലിക്കുട്ടി സാഹിബിനാണെന്ന് ചില ലോക ഹറാമികൾ കണ്ടുപിടിച്ചു. തൊട്ടുതലേന്നുവരെ കുഞ്ഞാപ്പ പുലിയാണ്, കടുവയാണ്, കാട്ടുപോത്താണ്, കാണ്ടാമൃഗമാണെന്ന് പാടിനടന്ന ചില പടുജാഹിലുകളുമുണ്ടായിരുന്നു അക്കൂട്ടത്തിൽ. തെരഞ്ഞെടുപ്പ് ഫുട്ബാൾ കളി പോലെയാണ്. രണ്ടിലൊരു കൂട്ടർ ജയിച്ചേ മതിയാകൂ. ഒരുഭാഗം ജയിച്ചാൽ മറ്റവർ തോൽക്കും. അതിലിത്ര തൊള്ള പൊളിക്കാനൊന്നുമുണ്ടായിരുന്നില്ല. പിന്നെ, ലീഗ് മാത്രമല്ല തോറ്റത്. ഐക്യമുന്നണിയിലെ സകല കക്ഷികൾക്കുമുണ്ടായി തിരിച്ചടി. രമേശ് ചെന്നിത്തലയോ ഉമ്മനോ സ്ഥാനമൊഴിഞ്ഞില്ല. മാണിയോ പിള്ളയോ ഗൗരിയോ രാഘവനോ രാഷ്ട്രീയമുപേക്ഷിച്ച് കാശിക്ക് പോയില്ല. അവരുടെയൊന്നും രാജി ആരും ചോദിച്ചുമില്ല. തീർന്നില്ല, യൂനിയൻ ലീഗിൻെറ സകല തീരുമാനങ്ങളും കൈക്കൊണ്ടിരുന്നത് പാണക്കാട് തങ്ങളുടെ തിരുനാമത്തിലായിരുന്നല്ലോ? പരാജയത്തിൻെറ കാര്യത്തിൽ സംസ്ഥാന പ്രസിഡൻറിന് യാതൊരു ഉത്തരവാദിത്തവുമില്ലേ? പാണ്ടിക്കടവത്ത് കുഞ്ഞാപ്പ ന്യായവാദത്തിനൊന്നും നിന്നില്ല. ലീഗിൻെറ ജനറൽ സെക്രട്ടറിപദം ചുമ്മാ ഒഴിഞ്ഞുകൊടുത്തു.

പാണ്ടിക്കടവത്ത് മുഹമ്മദ്ഹാജിയുടെ മകന് പകരംവെക്കാൻ മറ്റേത് നേതാവുണ്ട് മുസ്‌ലിംലീഗിൽ? ആരുമില്ല സാർ. നോവൺ. സി.എച്ചിൻെറ മകനെയും നഹ സായ്‌വിൻെറ മകനെയും കൂട്ടി മൂന്നു




കൊണ്ട് ഗുണിച്ചാലും അരകുഞ്ഞാപ്പയാകില്ല.

ജനറൽ സെക്രട്ടറി സ്ഥാനത്ത് ആദ്യം അഹമ്മദ് സാഹിബിനെ അവരോധിച്ചു. പിന്നെ കുഞ്ഞാലിക്കുട്ടിക്ക് അധികച്ചുമതല നൽകി. ഇപ്പോഴിതാ, അഹമ്മദ് സാഹിബ് തടി സാഫാക്കുന്നു, സഫറാളിയായിപ്പോയ മഅ്ദനി മടങ്ങിവരുന്നു. ഇനിയെന്തു കരണീയം? പാണ്ടിക്കടവത്ത് കുഞ്ഞാപ്പതന്നെ ലീഗിന് വീണ്ടും നേതാവ്.

2007 ആഗസ്റ്റ് 2. കേരള മുസ്‌ലിം ചരിത്രത്തിലെ പരമപ്രധാനമായ ദിവസം. കോഴിക്കോട്ട് ചേർന്ന ലീഗ് സംസ്ഥാനകമ്മിറ്റി പി.കെ. കുഞ്ഞാലിക്കുട്ടിയെ ജനറൽ സെക്രട്ടറിയായും ഉമർബാഫഖി തങ്ങളെ ട്രഷററായും ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. അബ്ദുന്നാസിർ മഅ്ദനിയല്ല അക്ബർ പാദുഷ വന്നാലും ലീഗുകാർക്കിനി പേടിക്കാനില്ല.

പി.ഡി.പി പോലെ കേവലം ഒരാൾക്കൂട്ടമല്ല മുസ്‌ലിംലീഗ്. സുസംഘടിതമായ ഒരു രാഷ്ട്രീയപാർട്ടി. കുഞ്ഞാലിക്കുട്ടിക്ക് സമശീർഷനല്ല, മഅ്ദനി. കുഞ്ഞാപ്പക്ക് കുഞ്ഞാപ്പയുടെ വഴി, മഅ്ദനിക്ക് മഅ്ദനി മാർഗം. പശു നിൽക്കുന്നിടത്ത് പശുവും അമ്മോശൻ നിൽക്കുന്നിടത്ത് അമ്മോശനും നിൽക്കുന്നതാണ് ഉചിതം.

കുഞ്ഞാലിക്കുട്ടി ശൈലി മാറ്റുമോ എന്ന് ചോദിക്കുന്നവരുണ്ട്. ബദർ മുഴുവൻ പാടിക്കേട്ടശേഷം അബുജാഹിൽ ദീനിൽ കൂടിയോ എന്ന് ചോദിക്കുന്നത് പോലെയാണത്. എടുത്തതിന് അടുത്ത കൂലി കൊടുക്കുന്നവനും വഴിപ്പെട്ടോർക്കും വഴിപ്പെടാത്തവർക്കും ഒതക്കം ചെയ്യുന്നവനുമായ അല്ലാഹു കുഞ്ഞാപ്പയെയും പാർട്ടിയെയും കാത്തുരക്ഷിക്കട്ടെ.

●